

# താളുകളിലൂടെ...





**CONTACT**
8281221234
(CATECHISM DIRECTOR, TVM MAJOR ARCHDIOCESE)
GMAIL : catechismtrivandrum@gmail.com



**ONLINE CIRCULATION ONLY**

# എഡിറ്റോറിയൽ

## ദൈവത്തിന്റെ കരത്തിൽ പുതിയവർഷം...

വാർഷിക പരീക്ഷയും അവധിക്കാലവും കഴിഞ്ഞ് പുതിയ അധ്യായന വർഷം ആരംഭിക്കുകയാണ്. മതബോധനം ആരംഭിക്കുന്നത് കുടുംബത്തിലാണ്. കുടുംബത്തിലെ ദൈവഭക്തിയാണ് ഓരോരുത്തരെയും ദൈവഭക്തിയുള്ളവരാക്കി തീർക്കുന്നത്. വാക്കുകൾ കൊണ്ടെന്നതിനെക്കാൾ കുടുബത്തിലെ മതകർമ്മങ്ങളും പ്രായോഗിക മാതൃകകളും കൊണ്ട് വിശ്വാസജീവിതത്തെ ശക്തിപ്പെടുത്തേണ്ടതാണ്. പ്രിയകുഞ്ഞുങ്ങളെ മാതാപിതാക്കൻമാർ വളരെ പ്രതീക്ഷയോടെയാണ് അനേകം ത്യാഗങ്ങൾ സഹിച്ചുകൊണ്ട് നിങ്ങളെ പഠിക്കാൻ അയക്കുന്നത്. അവർക്ക് നിങ്ങളെക്കുറിച്ചുള്ള പ്രതീക്ഷകൾ പൂവണിയുവാൻ ശ്രദ്ധയോടും താല്പര്യത്തോടും പഠനകാര്യങ്ങളിൽ നിങ്ങൾ വ്യാപരിക്കണം.

സ്കൂൾ വർഷാരംഭത്തോടുകൂടി തന്നെ സണ്ടേസ്കൂൾ വർഷവും ആരംഭിക്കുകയാണ്. നമ്മുടെ പരമലക്ഷ്യമായ സ്വർഗ്ഗത്തെ സംബന്ധിച്ചിടത്തോളം മതബോധനം ലൗകികവിദ്യാ ഭ്യാസത്തെക്കാൾ വളരെ പ്രാധാന്യം അർഹിക്കുന്നതാണ്. എന്നാൽ ഇന്നും പലരും ഈ പ്രാധാന്യം മനസിലാക്കുന്നില്ല. മതബോധനത്തിനും ദൈവാരാധനക്കും നീക്കിവച്ചിരിക്കുന്ന സമയം പോലും അനേകം വിദ്യാർത്ഥികൾ മറ്റു വിഷയങ്ങളുടെ പഠനത്തിനു വേണ്ടി വിനിയോഗിക്കുന്നു. ഇതിന് കുട്ടികളെ പ്രോത്സാഹിപ്പിക്കുന്ന മാതാപിതാക്കൻമാരും ഇന്ന് ധാരാളമുണ്ട്. ഇത് തെറ്റായപ്രവണതയാണ്. ദൈവവചനത്തെക്കുറിച്ചും ലൗകികനേട്ടങ്ങളെക്കുറിച്ചും കർത്താവ് പറഞ്ഞിരിക്കുന്നത് ഇപ്രകാരമാണ്. ''മനുഷ്യൻ ജീവിക്കുന്നത് അപ്പം കൊണ്ട് മാത്രമല്ല പ്രത്യുത ദൈവത്തിന്റെ വായിൽനിന്ന് പുറപ്പെടുന്ന വചനങ്ങൾകൊണ്ടുമാണ്". "ഒരുവൻ ലോകം മുഴുവൻ നേടിയാലും അവന്റെ ആത്മാവിനെ നഷ്ടമാക്കിയാൽ എന്ത് പ്രയോജനം" അതിനാൽ മതബോധനം നടത്തുവാനുള്ള സമയം അതിനുവേണ്ടി വിനിയോഗിക്കുകയും നല്ല ക്രിസ്തീയ ജീവിതം നയിക്കുന്നതിന് അഭ്യസിക്കുകയും ചെയ്യുക. മതബോധനത്തിനും ദൈവാരാധനക്കുമുള്ള സമയം അപഹരിക്കുന്നത് ഒരിക്കലും ശരിയല്ല. വിശ്വാസ തീഷ്ണതയോടും സഭാ പ്രബോധനത്തിലടിയുറച്ചും, പരസ്നേഹപ്രവർത്തിയുടെ സുഗന്ധം പകർന്നും ക്രിസ്തുവിന് സാക്ഷിയായി ജീവിക്കാൻ നമുക്ക് പരിശ്രമിക്കാം. പുതിയ അധ്യായനവർഷം എല്ലാവർക്കും അനുഗ്രഹപ്രദമായി മാറട്ടെയെന്ന് പ്രാർത്ഥിക്കുന്നു.

സ്നേഹത്തോടെ,

**ഫാ. ജോൺസൺ പുതുപ്പറമ്പിൽ**
ഡയറക്ടർ
വിശ്വാസ പരിശീലന കാര്യാലയം
തിരുവനന്തപുരം മേജർ അതിഭദ്രാസനം



# ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേക്ക് ഉയർത്തുന്നതിനായുള്ള പ്രാർത്ഥന



പിതാവും പുത്രനും പരിശുദ്ധാത്മാവുമായ ത്രിയേക ദൈവമേ, അങ്ങേയ്ക്ക് ആരാധനയും മഹത്വവും സ്തോത്രവും ഞങ്ങൾ അർപ്പിക്കുന്നു.

പിതാവായ ദൈവമേ, അവിടുത്തെ അനന്തകരുണയാൽ കാലത്തിന്റെ തികവിൽ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് അങ്ങ് രൂപം നൽകി. അതിനെ വളർത്തി നയിക്കുന്നതിനായി വന്ദ്യതാതനായ മാർ ഈവാനിയോസ് പിതാവിനെ അവിടുന്ന് നിയോഗിച്ചു. ആ പുണ്യതാതന്റെ വിശുദ്ധിയുടെ പരിമളവും, സ്നേഹത്തിന്റെ ഊഷ്മളതയും എല്ലാ ജനപദങ്ങൾക്കും മാതൃകയാകുന്നതിനും ആഗോള സഭയ്ക്ക് പൊതുവായും, മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പ്രത്യേകമായും ഒരു വിശുദ്ധന്റെ മാദ്ധ്യസ്ഥം കൂടി ലഭിക്കുന്നതിനുമായി ദൈവദാസൻ മാർ ഈവാനിയോസ് പിതാവിനെ വിശുദ്ധ പദവിയിലേയ്ക്കുയർത്തി അനുഗ്രഹിക്കണമേ എന്ന് ഞങ്ങൾ താഴ്മയോടെ പ്രാർത്ഥിക്കുന്നു.

ആമ്മീൻ.



1 സ്വ. 1 കൃപ. 1 ത്രി.





ഫാ. തോമസ് കുറ്റിയിൽ

# ക്രിസ്തുസാക്ഷ്യത്തിന്റ തീപ്പൊരി വി. ദേവസഹായം പിള്ള

വിശ്വാസത്തിന്റെ തിരിനാളം തെളിഞ്ഞപ്പോൾ കെടാതെ പിടിച്ച പുണ്യവാൻ...... വയലിൽ ഒളിച്ചുവെച്ച നിധി കണ്ടെത്തിയപ്പോൾ, മാടി വിളിച്ച അധികാരവും സ്വന്തമാക്കാമായിരുന്ന സമ്പത്തും ത്യജിച്ച്, വിശുദ്ധ ഗണത്തിലേക്ക് ഉയർത്തപ്പെട്ട ഭാരതത്തിലെ പ്രഥമ അല്മായ രക്തസാക്ഷി വിശുദ്ധ ദേവസഹായം പിള്ള.

1712-ൽ കന്യാകുമാരി ജില്ലയിലെ മാർത്താണ്ഡത്തിനടുത്ത് നട്ടാലത്തിൽ മരുതൂർ കുളങ്ങര നായർ കുടുംബത്തിൽ വാസുദേവൻ നമ്പൂതിരിയുടേയും ദേവകിയമ്മയുടേയും മകനായി ജനിച്ചു. തമിഴ്, മലയാളം, സംസ്കൃതം എന്നീ ഭാഷകളിൽ പ്രാവീണ്യവും, ആയോധനകലകളിൽ മികവും സ്വായത്തമാക്കിയ നീലകണ്ഠപിള്ള യൗവനമായപ്പോൾ അമരാവതിപുരം മേക്കൂട്ട് തറവാട്ടിലെ ഭാർഗവിയമ്മയെ വിവാഹം കഴിച്ചു. അദ്ദേഹത്തിന്റെ ബുദ്ധിസാമർത്ഥ്യം മനസ്സിലാക്കിയ തിരുവിതാംകൂർ മാർത്താണ്ഡവർമ്മ രാജാവ് സ്വന്തം കാര്യസ്ഥനായി നിയമിച്ചു. പ്രസിദ്ധമായ പത്മനാഭപുരം കൊട്ടാരത്തിന്റെ നിർമ്മാണത്തിൽ മേൽനോട്ടക്കാരനും ക്ഷേത്രത്തിന്റെ കാര്യക്കാരനുമായി നിയമിക്കപ്പെട്ടത് ധർമ്മിഷ്ടനും സാത്വികനുമായ വിശുദ്ധ ദേവസഹായം പിള്ള ആയിരുന്നു.

1741-ൽ കുളച്ചൽ യുദ്ധത്തിൽ തിരുവിതാംകൂർ സൈന്യം ഡച്ചുകാരെ പരാജയപ്പെടുത്തി. ഡച്ച് സൈനിക മേധാവിയായിരുന്ന ക്യാപ്റ്റൻ ഡിലനായിയെ തടവിലാക്കി. എന്നാൽ സത്യസന്ധനും സാമുദ്രിക വിജ്ഞാനവും കഴിവുകളുമുള്ള

ഡിലനായിയെ രാജാവ് തന്റെ അംഗരക്ഷക സേനയുടെ തലവനാക്കി. ക്രിസ്തുഭക്തനായ ഡിലനായ്ക്ക് രാജകീയ അനുമതിയോടെ ക്രൈസ്തവ ദൈവാലയം പണിതു നൽകി. ഔദ്യോഗിക തിരക്കുകൾക്കു ശേഷം മുഴുവൻ സമയവും പ്രാർത്ഥനയിലും തിരുവചന വായനയിലും അദ്ദേഹം ചിലവഴിച്ചു. ഡിലനായിയുടെ പ്രാർത്ഥനാജീവിതവും വിശുദ്ധിയും മനസ്സിലാക്കിയ നീലകണ്ഠപിള്ളയ്ക്ക് യേശുവിനെക്കുറിച്ച് അറിയുവാൻ ആഗ്രഹമായി. യേശുവിനെ കുറിച്ച് അറിഞ്ഞ കാര്യങ്ങൾ നീലകണ്ഠപിള്ളയിൽ യേശുവിനോടുള്ള സ്നേഹം വർദ്ധിപ്പിച്ചു. ഒരിക്കൽ നീലകണ്ഠപിള്ള ഡിലനായിയോടു പറഞ്ഞു. "എനിക്ക് യേശുവിനെ സ്വന്തമാക്കണം". പിന്നീട് തിരുനൽവേലിയിലുള്ള വടക്കൻകുളം ഗ്രാമത്തിലെ തിരുകുടുംബ ദേവാലയ വികാരി ഫാ. ബുത്താരിയുടെ അടുത്ത് എത്തുകയും, ഉപദേശിയായിരുന്ന ജ്ഞാനപ്രകാശം പിള്ളയിൽ നിന്ന് ക്രൈസ്തവ മൂല്യങ്ങൾ പഠിക്കുകയും ചെയ്തു. തുടർന്ന് ഏറെ നാളത്തെ പ്രാർത്ഥനയ്ക്കും കാത്തിരിപ്പിനും ശേഷം മുപ്പത്തിമൂന്നാം വയസ്സിൽ ബുത്താരിയച്ചനാൽ മാമ്മോദീസ സ്വീകരിച്ച് ദേവസഹായം പിള്ള എന്ന പേര് സ്വീകരിച്ചു.

നീലകണ്ഠപിള്ളയുടെ യേശുവിനെക്കുറിച്ചുള്ള സാക്ഷ്യം ബ്രാഹ്മണരിൽ വലിയ വെറുപ്പുളവാക്കുകയും രാജാവിനോടും രാജാവിന്റെ മതത്തോടുമുള്ള വെല്ലുവിളിയായി ഇതിനെ ചിത്രീകരിക്കുകയും ചെയ്തു. ദേവസഹായം പിള്ളയെ ബന്ധിച്ച് രാജകൊട്ടാരത്തിൽ കൊണ്ടുചെന്നു. ഉന്നത സ്ഥാനമാനങ്ങൾ നല്കാമെന്ന് വാഗ്ദാനം ചെയ്തെങ്കിലും യേശുക്രിസ്തുവിൽ നിന്നകറ്റാൻ അവയ്ക്കൊന്നും ശക്തിയില്ലായിരുന്നു. കോപിഷ്ടനായ രാജാവ് വിലങ്ങുവച്ച് കൽത്തുറുങ്കിലടയ്ക്കാൻ ആജ്ഞ നൽകി.

ഗത്സെമിനിയിൽ രക്തം വിയർത്ത് പ്രാർത്ഥിച്ച യേശുവിനെ ധ്യാനിച്ചു കൊണ്ട് പുണ്യവാൻ സഹനങ്ങൾ ഏറ്റെടുത്തു. കാരാഗൃഹവാസം അദ്ദേഹത്തിന്റെ മനസ്സ് മാറ്റിയില്ല. കൂടുതൽ കഠിനമായ ദണ്ഡനമുറകൾ അദ്ദേഹത്തിന് രാജാവ് നൽകി. കഴുത്തിൽ എരുക്കിൻ പൂമാലയിട്ട് റോഡിലൂടെ നടത്തി അപമാനിക്കുക എന്നാൽ ദുഃസഹമായ വിശപ്പും ദാഹവും അപമാനവും സഹിച്ചു കൊണ്ട് റോഡിലൂടെ നടന്നപ്പോഴും അദ്ദേഹത്തിന്റെ മുഖം പ്രസന്നമായിരുന്നു. പിന്നീട് എരുമപ്പുറത്ത് കയറ്റിയിരുത്തി കൈകാലുകൾ ചങ്ങലകളാൽ ബന്ധിച്ച് അപഹാസ്യമാം വിധം ഗ്രാമനഗര വീഥികളിലൂടെ നടത്തി. പ്രതിദിനം ചാട്ടവാറടിയേറ്റുണ്ടായ മുറിവിൽ മുളകുപൊടി വിതറി പൊരിവെയിലത്തു നിറുത്തി. ചകിരി ചീഞ്ഞു കിടന്ന അഴുക്ക് കുടിപ്പിച്ചു. ഈ സാഹസങ്ങളെല്ലാം വിശുദ്ധൻ യേശുവിന്റെ ക്രൂശിന്റെ സഹനത്തോടു ചേർന്ന് സഹിച്ചു. എന്നാൽ ഈ സഹനങ്ങളൊക്കെ പലർക്കും യേശുവിനെ അറിയുവാനും അന്വേഷിക്കുവാനും ഇടയാക്കി. ദേവസഹായം പിള്ളയുടെ വിരോചിതമായ സഹനം ജനങ്ങളിൽ അദ്ദേഹത്തോടുള്ള ആദരവ് വർദ്ധിപ്പിച്ചു.

തിരുവിതാംകൂറിലെ കുറ്റവാളികളെ തൂക്കിലിട്ട് കൊന്നിരുന്നത് പെരുവിള എന്ന സ്ഥലത്തായിരുന്നു. രാജാവിന്റെ ആജ്ഞ അനുസരിച്ച് പടയാളികൾ അവിടേക്ക് കൊണ്ടുപോയി. ദുർഘടമായ വഴിമദ്ധ്യേ പുലിയൂർകുറിശ്ശിക്കാട്ടിലെ ഒരു പാറയിൽ വിശ്രമിച്ചു. ദാഹജലം ചോദിച്ചപ്പോൾ ചപ്പും ചവറും അഴുകിയ കുളത്തിലെ വെള്ളം കുടിക്കാൻ കൊടുത്തു. വീണ്ടും വെള്ളം ചോദിച്ചപ്പോൾ ക്രൂരമായ മർദ്ദനമായിരുന്നു ഫലം. അദ്ദേഹം വിശ്വാസത്തോടെ പാറയിൽ ഇടിച്ചപ്പോൾ ഉടനെ തന്നെ കുളിർജലപ്രവാഹം. അത്ഭുത നിരുറവയുടെ വാർത്തയറിഞ്ഞ് അനേകർ ഉപദേശത്തിനും അനുഗ്രഹത്തിനുമായി എത്തിക്കൊണ്ടിരുന്നു.



യാത്ര പെരുവിളയിൽ ആരാച്ചാരുടെ അടുത്തെത്തി. വെറുപ്പിന്റെയോ ശത്രുതയുടേയോ ഒരു ഭാവവും തടവുകാരനിൽ കാണാതെ ദൈവീകത തിരിച്ചറിഞ്ഞ ആരാച്ചാർ തന്റെ മക്കളില്ലാത്ത വേദന പങ്കുവെച്ചു. പ്രാർത്ഥനാ നിരതനായതിനുശേഷം വിശുദ്ധൻ പറഞ്ഞു. "അധികം വൈകാതെ നിനക്കൊരു ആൺകുഞ്ഞ് ജനിക്കും". ആ പ്രവചനം യഥാകാലം യാഥാർത്ഥ്യമായി. അദ്ദേഹത്തിന്റെ പ്രാർത്ഥനയാൽ അനേകർ സൗഖ്യം പ്രാപിച്ചു, മാനസാന്തരപ്പെട്ടു. ചുറ്റുപാടുമുള്ള വെള്ളാളർ, വാണിയന്മാർ. നാടാന്മാർ തുടങ്ങി അനേകർ യേശുവിന്റെ അനുയായികളായി. ഈ വാർത്ത രാജസന്നിധിയിലെത്തി. അയാളെ ഉടനെ വധിക്കണമെന്ന ഉപദേശം കേട്ട് രാജാവ് കൽപ്പിച്ചു. "ദേവസഹായം പിള്ളയെ കാറ്റാടിമലയിൽ കൊണ്ടുപോയി വെടിവെച്ച് കൊല്ലുക".

നാൽപതാം വയസ്സിൽ ക്രിസ്തുവിലുള്ള വിശ്വാസം പ്രഘോഷിച്ചു കൊണ്ട് പുണ്യ മനുഷ്യൻ കാറ്റാടിമലയിൽ വെടിയേറ്റു മരിച്ചു. അദ്ദേഹത്തിന്റെ ഭൗതിക ദേഹം കോട്ടാർ രൂപതയുടെ കത്തീഡ്രലിലാണ് അടക്കം ചെയ്തിരിക്കുന്നത്. 2012 ഡിസംബർ 2-ാം തീയതി പരിശുദ്ധ ബനഡിക്ട് പതിനാറാമൻ മാർപാപ്പ അദ്ദേഹത്തെ വാഴ്ത്തപ്പെട്ടവനായി പ്രഖ്യാപിച്ചു. അമ്മയുടെ ഉദരത്തിൽ ഏഴാം മാസം ജീവൻ നഷ്ടപ്പെടുമെന്ന് ഉറപ്പായ ശിശു പുണ്യവാന്റെ മദ്ധ്യസ്ഥതയിൽ ജീവിതത്തിലേക്ക് തിരിച്ചു വന്നുവെന്ന അത്ഭുതം വത്തിക്കാൻ സ്ഥിതീകരിച്ചതിനെ തുടർന്ന് 2022 മേയ് 15-ന് കത്തോലിക്ക സഭയിൽ പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പ വിശുദ്ധനായി പ്രഖ്യാപിച്ചു. വി. ദേവസഹായം പിള്ളയെപ്പോലെ ക്രിസ്തുസാക്ഷ്യത്തിന്റെ തീപ്പൊരിയായി നമ്മുടെ ജീവിതങ്ങളും മാറട്ടെ ........

"ആശീർവദിച്ച തിരുവോസ്തിയിൽ സ്വർഗീയ മഹത്വത്തോടെതന്നെ ദൈവം സന്നിഹിതനാണ്."



**വിശുദ്ധ പാസ്ക്കൽ ബെയ്ലോൺ**



ഫാ. ഗീവർഗീസ് എഴിയത്ത്

# ദൈവവിളി തിരഞ്ഞെടുപ്പും ദൈവദാനവും

ദൈവവിളി ദൈവത്താലുള്ള തിരഞ്ഞെടുപ്പും ദൈവദാനവുമാണ്. ദൈവരാജ്യശുശ്രൂഷക്കായുള്ള ഈ സ്വർഗീയ സമ്മാനം സ്വീകരിക്കുന്നതിന് താങ്കൾ ദൈവത്തോട് സഹകരിക്കണം. മലങ്കര സുറിയാനി കത്തോലിക്ക സഭ മെയ് 29 ദൈവവിളി ദിനമായി ആചരിക്കുന്നു. ദൈവത്താൽ സൃഷ്ടിക്കപ്പെട്ട മനുഷ്യന് സ്രഷ്ടാവായ ദൈവം ഭരമേൽപ്പിക്കുന്ന ഭൗമിക ദൗത്യമാണ്. ദൈവവിളിയിലൂടെ പ്രകാശിതമാകുന്നത്. ദൈവപിതാവിന്റെ ഹിതം നിറവേറ്റുകയായിരുന്നു യേശുവിന്റെ ദൗത്യം. ദൈവവിളി ദൈവഹിതം തിരിച്ചറിയലും നിറവേറ്റലുമാണ്. മലകയറുന്ന യേശുവിന്റെ സമീപത്ത് ചെന്ന് പാദാന്തികത്തിലിരിക്കാതെ ഗുരുമുഖം ദർശിക്കാനോ ദൈവഹിതം തിരിച്ചറിയാനോ പറ്റുകയില്ല. വിവാഹജീവിതവും അവിവാഹിത ജീവിതവുമുണ്ട്. പൗരോഹിത്യവും സന്ന്യാസവും അവിവിവാഹിതരായി ജീവിച്ച് ദൈവഹിതത്തിന് തങ്ങളെതന്നെ പരിപൂർണ്ണമായി സമർപ്പിക്കാനുള്ളതും വിവാഹിതരെ തങ്ങളുടെ കുടുംബജീവിതത്തിലെ ദൈവീക ശുശ്രൂഷയിൽ സഹായിക്കാനുള്ളതുമാണ്. വിവാഹിതജീവിതം ക്രിസ്തീയ കുടുംബങ്ങളെ പണിതുയർത്താനുള്ള പരിപാവനമായ ദൈവവിളിയാണ്. ക്രിസ്തീയകുടുംബങ്ങളുടെ പരിപാവനയാണ് പൗരോഹിത്യത്തിലേക്കും സന്യാസത്തിലേക്കുമുള്ള നല്ല ദൈവവിളികളെ പ്രോത്സാഹിപ്പിക്കുന്നത്. പൗരോഹിത്യത്തിൽ സന്യാസപുരോഹിതരും ഇടവക പുരോഹിതരുമുണ്ട്. ആശ്രമസ്ഥരായ നിരവധി പുരോഹിതർ രൂപതാദ്ധ്യക്ഷൻ ആവശ്യപ്പെടുന്നതനുസരിച്ച് ഇടവകകളുടെ ശുശ്രൂഷയിൽ പങ്കാളികളാകാറുണ്ട്. ഇടവക പുരോഹിതരാകട്ടെ രൂപതാദ്ധ്യക്ഷൻ നിശ്ചയിക്കുന്ന ഇടവകയിൽ ദൈവജനത്തിന്റെ ശുശ്രൂഷയ്ക്കായി നിയോഗിക്കപ്പെടുന്നു. ദൈവജനമദ്ധ്യേ ജീവിച്ച് ക്രിസ്തീയസാക്ഷ്യവും ശുശ്രൂഷയും നല്കുന്നു. സന്യാസം ആശ്രമ

ജീവിതമാണ്. ഒന്നിലധികം സന്യാസികൾ ഒരു ആശ്രമത്തിൽ താമസിച്ച് താപസ ജീവിതത്തിന്റെ തേജസ് മുടക്കം വരാതെ യാമപ്രാർത്ഥനകളിലൂടെയും ലളിത ജീവിതശൈലിയിലൂടെയും ക്രിസ്തീയസാക്ഷ്യമായി ജീവിക്കുന്നു. ഇവയെ ദയറാ എന്നും വിളിക്കാം. ദൈവരാജ്യത്തിലെ ശിശുക്കളെ പോലെ മേലധികാരികളോടുള്ള അനുസരണത്തിലായിരിക്കുന്ന ഇക്കൂട്ടർ ദൈവജരത്തിന്റെ ആത്മീയ പരിപോഷണത്തിനായി തങ്ങളെതന്നെ സമർപ്പിച്ചവരാണ്. സ്ത്രീകൾക്കും പുരുഷൻമാർക്കും അവരവരുടേതായ സന്യാസഭവനങ്ങൾ ഉണ്ട്. ധാരാളം ആൺകുട്ടികളും പെൺകുട്ടികളും തങ്ങൾക്കിഷ്ടമുള്ള സന്യാസസമൂഹങ്ങളിലേക്ക് ദൈവവിളി സ്വീകരിച്ച് ദൈവജനശുശ്രൂഷയ്ക്കായി സ്വയം സമർപ്പിക്കുന്നു. സന്യാസഭവനങ്ങൾകൊണ്ട് സമ്പന്നമാണ് കത്തോലിക്കാസഭ.

മനുഷ്യസമൂഹത്തിന്റെ നിർമ്മിതിക്ക് വ്യത്യസ്ത ജീവിതാന്തസ്സുകൾ അത്യാവശ്യമായിരിക്കുന്നതുപോലെ തന്നെ ദൈവരാജ്യശുശ്രൂഷയ്ക്ക് വിവാഹിതരുടെ കുടുംബ ജീവിതത്തിലേക്കുള്ള ദൈവവിളിയും അവിവിവാഹിതരുടെ പൗരോഹിത്യത്തിലേക്കും സന്യാസത്തിലേക്കുമുള്ള ദൈവവിളികളും അത്യന്താപേക്ഷിതമാണ്. വ്യക്തിഗത സഭകളുടെ തനിമ പ്രകാശിപ്പിക്കുന്ന സന്യാസഭവനങ്ങൾ ഓരോ വ്യക്തിഗത സഭയ്ക്കുമുണ്ട്. ആഗോള സഭയുടെ സമ്പത്തായ പൗരോഹിത്യവും സന്യാസവും പറിച്ചു നടപ്പെടുന്ന ഇടങ്ങളിലെല്ലാം പുഷ്പിക്കുന്നതിനായി നിയോഗിക്കപ്പെട്ട ദൈവവിളികളാണ് സാർവത്രിക സഭയുടെ സമ്പന്നത. ഓരോ വ്യക്തിഗത സഭകളുടെയും തനതായ പാരമ്പര്യവും ആരാധനക്രമവും വ്യത്യസ്തമാണെന്ന വിശാല മനസ്സ് പുരോഹിതരേയും സന്യസ്ഥരെയും തങ്ങൾ ആയിരിക്കുന്ന സഭാസമൂഹങ്ങളിൽ ദൈവരാജ്യപ്രേഷിതഭൂമി കണ്ടെത്തുന്നതിനും പരിപേഷിപ്പിക്കുന്നതിനും പ്രേരിപ്പിക്കുന്നു. ക്രിസ്തുനാഥന്റെ തുട ർച്ചയായ സഭയുടെ ദൈവരാജ്യനിർമ്മിതിയും ദൈവജന ശുശ്രൂഷയും യുഗാന്ത്യം വരെ തുടരേണ്ടതിന് വിവാഹത്തിലേക്കും പൗരോഹിത്യത്തിലേക്കും സന്യാസത്തിലേക്കുമുള്ള ദൈവവിളികൾ നിരന്തരം പരിപോഷിപ്പിക്കപ്പെടണം. ക്രിസ്തീയ കുടുംബങ്ങളാണ് ദൈവവിളികളെ പ്രോത്സാഹിപ്പിക്കേണ്ടത്. പുരോഹിതരും സന്യസ്ഥരും ദൈവവിളികൾ കണ്ടെത്തുന്നതിന് ദൈവജനത്തെ സഹായിക്കുന്നവരാണ്. പിന്നിടുന്ന കൗമാരവും യൗവ്വനവും ദൈവവിളിയെ തിരിച്ചറിയേണ്ടുന്ന പ്രത്യേക ജീവിതവസ്ഥകളാണ്. വ്യക്തിഗത ആത്മീയതയും കുടുംബത്തിന്റെയും ഇടവകയുടെയും ക്രിസ്തീയ ജിവിതാന്തരീക്ഷവും പഠനത്തിനും ജോലിക്കുമായി തിരഞ്ഞെടുക്കുന്ന സ്ഥാപനങ്ങളിലെ സാമൂഹ്യസാംസ്ക്കാരിക തലവും പൗരോഹിത്യസന്യാസ സമർപ്പിതരുമായുള്ള ബന്ധവും സഭാദൗത്യത്തിലുള്ള ഇടപഴകലും ദൈവവിളി തിരിച്ചറിയുന്നതിനുള്ള ഉൾപ്രേരണ നൽകും. രൂപതകളും സന്യാസഭവനങ്ങളും നടത്തുന്ന സഹവാസ ദൈവവിളി ക്യാമ്പുകൾ ദൈവവിളി കൂടുതൽ അടുത്തറിയുന്നതിന് സഹായിക്കുകയും ജീവിതാന്തസ്സിലേക്കുള്ള തിരഞ്ഞെടുപ്പ് കൂടുതൽ സുഗമമാക്കുകയും ചെയ്യും.

വിവാഹജീവിതം വൈകിപ്പിക്കുന്നതോ, പൗരോഹിത്യവും സന്യാസവും തിരഞ്ഞെടുക്കാതെ ഏകസ്ഥരായി ജീവിക്കുന്നതോ ദൈവവിളിക്ക് നിരക്കുന്നതല്ല. വിവാഹത്തിലേക്കുള്ള ദൈവവിളി ക്രിസ്തീയ കുടംബജീവിതത്തിലൂടെയുള്ള ദൈവജനശുശ്രൂഷ ആയതിനാൽ നല്ലഫലം ചൂടുവാൻ പറ്റിയ പ്രായത്തിൽ തന്നെ വിവാഹം നടത്തുകയും മക്കളെ സ്വീകരിക്കുകയും ക്രിസ്തീയ വിവാഹത്തിന്റെയും ക്രിസ്തീയ കുടുംബത്തിന്റെയും നന്മകളെ ത്യാഗപൂർവ്വം പ്രകാശിപ്പിച്ച് ദൈവരാജ്യശുശ്രൂഷ സാധ്യമാക്കണം. തിരുകുടുംബത്തിനനുയോജ്യമായ കുടുംബങ്ങൾക്കു മാത്രമേ മറ്റൊരു ക്രിസ്തുവിനെ ലോകത്തിനു നൽകാനാവൂ. സന്താനപുഷ്ടി ഇഷ്ടപ്പെടാത്ത ദമ്പതികൾ വിവാഹമെന്ന ദൈവ വിളിയെ യഥായോഗ്യം മനസ്സിലാക്കുന്നതിൽ പരാജയപ്പെട്ടവരാണ്. സ്വർഗ്ഗത്തിന്റെ സമ്മാനമായ മക്കളെ സ്വീകരിക്കുന്നതിനനുസരിച്ചേ ദൈവരാജ്യ ശുശ്രുഷയ്ക്കായി സമർപ്പിക്കാനാവൂ. വിവാഹത്തിലേക്കുള്ള ദൈവവിളി തിരിച്ചറിയുന്നവരെ യഥാസമയത്തുതന്നെ വിവാഹത്തിലേക്കും കുടുംബജീവിതത്തിലേക്കും ആനയിക്കുക

എന്നത് ഓരോകുടുംബത്തിന്റെയും ഇടവകയുടെയും പ്രത്യേക ദൗത്യമാണ്.

നിശ്ചിത പ്രായത്തിൽ തന്നെ ദൈവവിളികൾ തിരിച്ചറിയാതെ തിരക്കേറിയ ജീവിതത്തിൽ ബഹുവിധ പരിപാടികളുമായി യാത്ര ചെയ്യുന്നവർ ദൈവഹിതം മനസ്സിലാക്കാതെ തങ്ങളുടെ തന്നെ സ്വാർത്ഥലക്ഷ്യങ്ങളെ പരിപോഷിപ്പിക്കുന്നവരാണ്.

കൗമാരത്തിലും യൗവ്വനത്തിലും തന്നെ യേശുവിനോടൊപ്പം മലകയറുന്നതിനും പ്രാർത്ഥനാനിരതരാകുന്നതിനും ദൈവഹിതം ആരായുന്നതിനും അതീവശ്രദ്ധ പുലർത്തണം. പഠനവും ജോലിയും സമ്പത്തുമെല്ലാം ദൈവഹിതം നിറവേറ്റുന്നതിനും ദൈവരാജ്യ നിർമ്മിതിക്കുമാണ്.

ദൈവവിളി തിരിച്ചറിയാതെ പഠനത്തിലും ജോലിയിലും സമ്പത്തിലും സമയം വൈകിപ്പിക്കുന്നവർ, ജീവിക്കുവാൻ മറന്നുപോകുന്നുവെന്നുമാത്രമല്ല, ദൈവരാജ്യ ശുശ്രൂഷയ്ക്ക് തങ്ങളെതന്നെ സമർപ്പിക്കുവാൻ വൈകുന്നു. ക്രിസ്തീയ വിവാഹം കുടുംബജീവിതത്തിനാണ്. വിവാഹമെന്ന ദൈവവിളി ദൈവരാജ്യശുശ്രൂഷയ്ക്ക് അനേകം സമർപ്പിത ദൈവവിളികളെ നൽകുന്നു.

കൗമാരത്തിലും യൗവ്വനത്തിലും ശരിയായ ആത്മീയതയും ജീവിത വിശുദ്ധിയും കാത്തുസൂക്ഷിക്കാത്തവർ ദൈവത്തിന്റെ വിളി ശ്രദ്ധിക്കുന്നതിൽ പരാജയപ്പെടുന്ന ലൗകികരാണ്. ക്രിസ്തീയ സാക്ഷ്യം വികലമാക്കുന്ന ഇത്തരക്കാർക്ക് ഫലപ്രദമായ ദൈവരാജ്യ ശുശ്രൂഷ നിർവ്വഹിക്കാനാവുകയില്ല. ദൈവത്തെ മറന്നുള്ള ജീവിതത്തിൽ നമ്മളൊരിക്കലും ദൈവസ്വരം ശ്രവിക്കുകയില്ല. ദൈവത്തെ കൂടാതെയുള്ള അദ്ധ്വാനം നിഷ്ഫലമാണെന്ന് തിരിച്ചറിയുന്നതിന് വളരെ വൈകും. ഇത്തരക്കാർ എന്തെങ്കിലും ആകർഷണീയതയുടെ പേരിൽ വിവാഹത്തിലേക്കോ, പൗരോഹിത്യത്തിലേക്കോ, സന്യാസത്തിലേക്കോ ആനയിക്കപ്പെട്ടാൽ തന്നെ ദൈവത്തോടു സഹകരിക്കാതെ ദൈവവിളിയുടെ ഫലം പുറപ്പെടുവിക്കുകയില്ല. കൗമാരത്തിലും യൗവ്വനത്തിലും ദൈവത്തെ അറിയുക എന്ന വേദവാക്യത്തിന് ദൈവവിളിയും ദൈവരാജ്യ ശുശ്രൂഷയുമായി വലിയ ബന്ധമുണ്ട്. വിവാഹത്തിലൂടെ സാധ്യമാകുന്ന ക്രിസ്തീയ കുടുംബങ്ങളുടെ ദൈവശുശ്രൂഷ ഫലപ്രദമാകുന്നത് പൗരോഹിത്യവും സന്യാസവും വഴിയാണ്. മറ്റൊരുവിധത്തിൽ പറഞ്ഞാൽ പൗരോഹിത്യവും സന്യാസവും വിവാഹവും ജന്മമെടുക്കുന്നത് ക്രിസ്തീയ കുടുംബത്തിൽ നിന്നാണ്. ദൈവവിളികളുടെ പരിപോഷണം ദൈവവിളികൾ കൊണ്ടു തന്നെ സാധ്യമാകത്തക്കവിധത്തിലാണ് ദൈവം ഇവ ക്രമീകരിച്ചിരിക്കുന്നത്. പൗരോഹിത്യത്തെയും സഭയെയും സ്നേഹിക്കാതെ കുടുംബത്തിൽ നിന്ന് പൗരോഹിത്യത്തിലേക്കും സന്യാസത്തിലേക്കും വിവാഹ കൂദാശയിലേക്കുമുള്ള ദൈവവിളികൾ ഉണ്ടാവുകയില്ല. ലൗകികതയുടെ അതിപ്രസരണത്താൽ അനുദിനം മലിനമാക്കപ്പെടുന്ന ജീവിത ചുറ്റുപാടിൽ കൗമാരക്കാരും യുവജനങ്ങളും തങ്ങളുടെ ദൈവവിളി യഥായോഗ്യം തിരിച്ചറിയുന്നതിന് മാതാപിതാക്കളും ഗുരുഭൂതരും മതാധ്യാപകരും സമർപ്പിതരുമടങ്ങുന്ന ഇടവകസമൂഹം ജാഗ്രതയോടെ ഉണർന്നു പ്രവർത്തിക്കണം. സഭയെയും പൗരോഹിത്യത്തെയും സമർപ്പിത ജീവിതങ്ങളെയും അവഹേളിക്കുകയും വിലകുറച്ചുകാണിക്കുകയും ചെയ്യുന്ന മാധ്യമ സംസ്കാരം ദൈവവിളികളെ പ്രോത്സാഹിപ്പിക്കുന്നതല്ല. കുടുംബത്തിന്റെയും സമൂഹത്തിന്റെയും നിലനില്പിനും ദൈവരാജ്യ നിർമ്മിതിക്കുമായി ദൈവവിളി സംസ്ക്കാരത്തെ പ്രോത്സാഹിപ്പിക്കുന്ന സാമൂഹ്യ-സമ്പർക്ക മാധ്യമങ്ങളുാവണം. ഒരു പ്രത്യേക ദൗത്യത്തിനോ, സ്ഥാനത്തിനോ, നിത്യരക്ഷയിലേക്കോ, നിത്യജീവനിലേക്കോ വ്യക്തികളെയും സമൂഹത്തെയും ദൈവം വിളിക്കുന്നതിന് ബൈബിൾ ഉപയോഗിക്കുന്ന പദം തിരഞ്ഞെടുപ്പ് എന്നാണ്. ഹിബ്രുവിൽ ബാഹർ എന്ന വാക്കും ഗ്രീക്കിൽ എക്‌ലെ ഗൊമായ് എന്ന പദവും തിരഞ്ഞെടുപ്പിനെ സൂചിപ്പിക്കുവാനായി വിശുദ്ധ ബൈബിൾ ഉപയോഗിക്കുന്നു. അബ്രഹാമിനെയും യാക്കോബിനേയും ദൈവം തിരഞ്ഞെടുക്കുന്നു. ഇസ്രായേൽ ദൈവത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട ജനതയാണ്. ദൈവകല്പനയനുസരിച്ച് ചെറിയ സമൂഹത്തിൽ നിന്ന് ദൈവം ന്യായധിപന്മാരെയും പ്രവാചകന്മാരെയും നേതാക്കന്മാരെയും തിരഞ്ഞെടുത്തു. തിരഞ്ഞെടുക്കപ്പെട്ട ദാസൻ എന്ന വിശേഷണവും വിശുദ്ധ ബൈബിളിൽ കാണാൻ കഴിയും.

നിയമാവർത്തന പുസ്തകത്തിൽ 21 ഇടങ്ങളിലായി കർത്താവ് തനിക്കുവേണ്ടി ഒരു പ്രത്യേക സ്ഥലം തിരഞ്ഞെടുക്കുന്നതായി പറയുന്നു. ജറുസലേം കർത്താവിന്റെ തിരഞ്ഞെടുക്കപ്പെട്ട നഗരമാണ്. സീയോൻ മല കർത്താവ് തിരഞ്ഞെടുത്ത സ്ഥലമാണ്. പുതിയ നിയമത്തിൽ യേശു തിരഞ്ഞെടുക്കപ്പെട്ടവനാണ്. വിശുദ്ധ മത്തായി 22:14 വിളിക്കപ്പെട്ടവർ അനേകരുണ്ട്. പക്ഷെ തിരഞ്ഞെടുക്കപ്പെട്ടവർ ചുരുക്കം. വിശുദ്ധ പൗലോസുശ്ലീഹായുടെ വാക്കുകളിൽ തിരഞ്ഞെടുക്കപ്പെട്ടവർ മുൻകൂട്ടി അറിഞ്ഞവരും, വേർതിരിക്കപ്പെട്ടവരും, വിളിക്കപ്പെട്ടവരും നീതീകരിക്കപ്പെട്ടവരും മഹത്വീകരിക്കപ്പെട്ടവരുമാണ്. ലോകാരംഭത്തിനു മുമ്പേ തിരഞ്ഞെടുക്കപ്പെട്ട പരിശുദ്ധരും നിഷ്കളങ്കരുമായവർ തിരഞ്ഞെടുക്കപ്പെട്ട വംശം രാജകീയ പുരോഹിതഗണം, വിശുദ്ധജനത, ദൈവത്തിന്റെ സ്വന്തം ജനം എന്നീ വിശുദ്ധ പൗലോസ് ശ്ലീഹായുടെ വാക്കുകൾ ദൈവവിളിയുടെ അർത്ഥം വെളിപ്പെടുത്തുന്നവയാണ്. ദൈവദൂതന്മാർ യുഗാന്ത്യത്തിൽ തിരഞ്ഞെടുക്കപ്പെട്ടവരെ ഒരുമിച്ചു കൂട്ടും. ദൈവവിളി തിരിച്ചറിയാത്തവർ വിവേകരഹിതരായ ഭോഷന്മാരാണ്. ദൈവത്തിന്റെ രക്ഷാകരപദ്ധതിയിലെ ദൈവരാജ്യ ശുശ്രൂഷക്കായുള്ള ദൈവവിളി ദൈവത്താലുള്ള തിരഞ്ഞെടുപ്പും പരിശുദ്ധാത്മാവിലുള്ള ദൗത്യം ഭരമേല്പിക്കലുമാണ്. ദൈവവിളി ഉചിതമായ സമയത്ത് തിരിച്ചറിയുന്നതിനായി ദൈവത്തോട് നമുക്ക് സഹകരിക്കാം. പരിശുദ്ധാത്മ നിറവിനായി വിളവിന്റെ നാഥനോട് പ്രാർത്ഥിക്കാം

**''പ്രലോഭനങ്ങൾ ഉണ്ടാകുമ്പോൾ നാം നിരാശപ്പെടരുത്. എല്ലാ അനർഥങ്ങളിലും ദൈവസഹായമുണ്ടാകാൻ നാം തീക്ഷ്ണതയോടെ പ്രാർത്ഥിക്കണം.''**



# വിശുദ്ധ ഫിലിപ്പ് നേരി

# മേരി അമ്മ



സ്നേഹത്തിലെന്നെ ആഴപ്പെടുത്തുന്ന നിത്യസ്നേഹമേ
സഹനങ്ങളിൽ നിന്റെ പ്രാണനെ നൽകി നീ എത്രയോ ധന്യ
പെറ്റമ്മയെക്കാൾ എന്നെ ഉറ്റുസ്നേഹിക്കുന്ന നിത്യസത്യമേ
നന്മകൾ നിറഞ്ഞൊരു ഹൃദയം ഞാൻ നൽകീടാം

അകലങ്ങളിലെന്നെ നിറവോടെ കരുതുന്ന
നിൻ ജപമാലമണികൾ എത്ര ശ്രേഷ്ഠം
സ്നേഹത്തിൻ പാരമ്യം കാത്തുസൂക്ഷിച്ചീടും
നിൻ ഹൃദയം എത്ര അമലോത്ഭവം.

ദൈവീക സൗരഭ്യ പൂർണറോസാ പുഷ്പമേ
അമ്മേ നിൻ കാരുണ്യം എത്ര നിർമ്മലം
ദിവ്യരഹസ്യങ്ങൾ തൻ പനിനീർ പുഷ്പമേ
അലിവെഴുമമ്മേ, ആഴിയിൽ എന്നെ താങ്ങീടണേ..



മീനു ബാബു
ഇളമണ്ണൂർ, അടൂർ



# പ്രത്യാശയുടെ പരിശ്രമങ്ങൾ



ലീയ റെയിച്ചൽ ബിനു
ഇളമണ്ണൂർ, അടൂർ

സ്നേഹ അന്ന് വലിയ വിഷമത്തോടെയാണ് സ്കൂളിൽ നിന്ന് വീട്ടിലേക്ക് വന്നത്. സാധാരണ സ്കൂളിൽ നിന്ന് വരുമ്പോൾ സ്നേഹ വളരെ വാചാലമായി സ്കൂളിലെ വിശേഷങ്ങൾ അച്ഛനോടും, അമ്മയോടും പറയുമായിരുന്നു. പക്ഷേ, അന്ന് അവൾ അധികം ആരോടും സംസാരിച്ചില്ല. സ്നേഹ എല്ലാകാര്യങ്ങളും അവളുടെ അച്ഛനുമായി പങ്കുവയ്ക്കുമായിരുന്നു. താൻ ജില്ലാതല ചിത്രരചന മത്സരത്തിൽ പരാജയപ്പെട്ടകാര്യം അവൾ അച്ഛനോട് പറഞ്ഞു. സ്നേഹ ചിത്രം വരയ്ക്കാൻ മിടുക്കിയാണ്. അവൾ ഈ മത്സരത്തിനുവേണ്ടിയും നന്നായി പരിശ്രമിച്ചിരുന്നു. അതുകൊണ്ടാണ് സ്നേഹ വിഷമിച്ചിരിക്കുന്നത് എന്ന് അച്ഛന് മനസിലായി. പിറ്റേ ദിവസം രാവിലെ സ്നേഹക്ക് അച്ഛൻ ഒരു ജപമാല കൊടുത്തു. എന്നിട്ട് അച്ഛൻ അവളോട് പറഞ്ഞു, മോളെ എത്ര സങ്കടകരമായ അവസ്ഥവന്നാലും അത് തരണം ചെയ്യാനാണ് നമ്മൾ പരിശ്രമിക്കേണ്ടത്. സ്നേഹക്ക് ആ വാക്കുകൾ ആശ്വാസമായി. അവൾക്ക് അന്ന് പന്ത്രണ്ടു വയസായിരുന്നു പ്രായം. അച്ഛൻ അവൾക്ക് കൊടുത്ത ആ ജപമാല അവൾ എപ്പോഴും കൂടെ കൊണ്ട് നടന്നിരുന്നു. മാതാവിനോട് പ്രാർത്ഥിക്കുവാനും കൂടുതൽ അടുക്കുവാനും അവൾ ആരംഭിച്ചു.

അതുകൊണ്ട് തന്നെ അടുത്ത ചിത്രരചന മത്സരത്തിനുവേണ്ടി തയ്യാറെടുക്കുവാൻ അവൾ തീരുമാനിച്ചു. അവൾ എല്ലാദിവസവും അതിനുവേണ്ടി സമയം മാറ്റിവച്ചിരുന്നു. ഈ കാര്യങ്ങൾ എല്ലാം തന്നെ അവൾ മാതാവിനോട് പറയുമായിരുന്നു. അങ്ങനെ ഒരു ദിവസം രാത്രി ഉറങ്ങുന്നതിന് മുമ്പ് ബൈബിൾ വായിക്കാൻ വേണ്ടി അവൾ പ്രാർത്ഥനാ മുറിയിൽ പോയി ''ഇതാ, കർത്താവിന്റെ ദാസി, നിന്റെ വാക്ക് എന്നിൽ നിറവേറട്ടെ '' എന്ന വചനഭാഗമാണ് അവൾക്ക് ലഭിച്ചത്. അതിനുശേഷം കുറെ നേരം അവൾ ആ

വചനഭാഗം തന്നെ ആവർത്തിച്ച് വായിച്ചുകൊണ്ടിരുന്നു. അടുത്തദിവസം അവൾ ചിത്രരചന മത്സരത്തിൽ പങ്കെടുത്തു. ഒരാഴ്ചക്കുശേഷം മത്സരത്തിന്റെ ഫലം വന്നു. എന്നാൽ ഈ പ്രാവശ്യവും അവൾക്ക് സമ്മാനം ഒന്നും കിട്ടിയില്ല.

പക്ഷേ അവൾക്ക് സങ്കടം ഉണ്ടായിരുന്നില്ല, കാരണം, ജീവിതത്തിൽ മുന്നോട്ട് പോകുവാൻ വേണ്ട ആത്മവിശ്വാസവും, പ്രത്യാശയും മാതാവിലൂടെ വളർത്തിയെടുക്കുവാൻ അവൾക്ക് കഴിഞ്ഞു. അതുകൊണ്ട്, തന്റെ പരിശ്രമങ്ങൾ തുടരുവാൻ അവൾ തീരുമാനിച്ചു.



**“പരിശുദ്ധ കുർബാനയിൽ നിന്നാണ് നിത്യജീവൻ നിർഗളിക്കുന്നത്.”**

**വിശുദ്ധ ആൽബർട്ട് ദ ഗ്രേറ്റ്**

# വി. ലിഖിതം വായിക്കുമ്പോൾ അത് കൂദാശയായി തീരുന്നു എന്ന ആശയം വിശദമാക്കുക




വി. കുർബാനയിൽ ഗോതമ്പ് അപ്പം കർത്താവിന്റെ സാന്നിധ്യമാകുന്നതുപോലെ വി. ലിഖിതം വായിക്കുമ്പോൾ വി. ലിഖിതവും കൂദാശയായിത്തീരുന്നു. വി. കുർബാനയിലും വി. ലിഖിതത്തിലുമുള്ളത് ഒരേ കർത്താവിന്റെ സാന്നിധ്യമാണ്. ദൈവാലയത്തിൽ മാത്രമല്ല, ഞാൻ വ്യക്തിപരമായി വി. ലിഖിതം വായിക്കുമ്പോഴും അത് കൂദാശയായി തീരും. ദൈവത്തിന്റെ സാന്നിധ്യമായിത്തീരും. വി. ലിഖിതം അത് അടഞ്ഞിരിക്കുന്നിടത്തോളം കാലം അതിന് ജീവനില്ല. വി. ലിഖിതം ഉറക്കെ വായിക്കുമ്പോഴാണ് അത് ജീവനുള്ളതാകുന്നതും കർത്താവിന്റെ സാന്നിധ്യമാകുന്നതും കൂദാശയാകുന്നതും. ഒരു വ്യക്തിയുടെ ശബ്ദമുള്ളിടത്ത് ആ വ്യക്തി, വ്യക്തിപരമായി സന്നിഹിതനാണ്. അങ്ങനെയെങ്കിൽ യേശുവിന്റെ സ്വരം കേൾക്കുന്നിടത്ത് യേശു വ്യക്തിപരമായി സന്നിഹിതനാണ്. വി. ലിഖിതം ഉറക്കെ വായിക്കുമ്പോൾ യേശു തന്നെയാണ് സംസാരിക്കുന്നത്, യേശുവിന്റെ സ്വരമാണ് നാം കേൾക്കുന്നത്. പഴയനിയമത്തിൽ ദൈവത്തെ ആരും കണ്ടിട്ടില്ല. ദൈവത്തെ കേട്ടതേയുള്ളൂ. ഇസ്രായേലേ, കേൾക്കുക. യേശു പറഞ്ഞു, കേൾക്കാൻ ചെവിയുള്ളവൻ കേൾക്കട്ടെ. ചുരുക്കത്തിൽ വി. ലിഖിതം ഉറക്കെ വായിക്കുമ്പോൾ ആ ശബ്ദത്തിൽ യേശു സന്നിഹിതനാകും. അങ്ങനെ യേശുവിന്റെ സാന്നിധ്യം അവിടെ ഉണ്ടാകും. അവിടെ ലിഖിതം കൂദാശയാകും. വി. ലിഖിതം കൈയ്യിലെടുക്കുമ്പോൾ കൈ വിശുദ്ധീകരിക്കപ്പെടും, അക്ഷരങ്ങളിലൂടെ കണ്ണോടിക്കുമ്പോൾ കണ്ണ് വിശുദ്ധീകരിക്കപ്പെടും. വായിക്കുമ്പോൾ നാവ് വിശുദ്ധീകരിക്കപ്പെടും. കേൾക്കുമ്പോൾ ചെവി വിശുദ്ധീകരിക്കപ്പെടും. വി. ലിഖിതത്തിലൂടെയുള്ള കർത്താവിന്റെ സാന്നിധ്യം ശുദ്ധീകരിക്കുന്നതാണ്. അതുകൊണ്ടാണ് വി. ലിഖിതം വായിക്കുമ്പോൾ അത് കൂദാശയായി തീരുന്നു എന്ന് പറയുന്നത്.

തയ്യാറാക്കിയത് : ദിവ്യ ആനി തോമസ്

വി. റീത്തായുമായി ബന്ധപ്പെട്ട ചോദ്യങ്ങളാണ് നൽകിയിരിക്കുന്നത്.
ഇത് ഒരു പേപ്പറിൽ വരച്ച് ശരിയുത്തരങ്ങൾ എഴുതി ഫോട്ടോ എടുത്തു അയക്കുക.
നിങ്ങളുടെ പേര്, പഠിക്കുന്ന ക്ലാസ്സ്, ഇടവക, വൈദിക ജില്ല എന്നിവ എഴുതാൻ മറക്കരുത്.
അയക്കേണ്ട EMAIL ID :- malankarabalantvm@gmail.com
അവസാന തീയതി : 2022 ജൂൺ 20

**വലത്തോട്ട്**

(1) വി.റീത്താ ഏത് സന്യാസിനി സമൂഹത്തിലെ അംഗമായിരുന്നു?

(2) വി.റീത്തായുടെ അമ്മയുടെ പേര്?

(3) വി.റീത്തായുടെ ജന്മരാജ്യം?

(4) വി.റീത്തായുടെ തിരുന്നാൾ ആഘോഷിക്കുന്ന മാസം?

(5) വി. റീത്തായുടെ തിരുശേഷിപ്പ് സൂക്ഷിച്ചിരിക്കുന്ന കൊല്ലം ജില്ലയിലെ ദൈവാലയം?

**താഴോട്ട്**

(6) വി. റീത്തായുടെ പിതാവിന്റെ പേര്?

(7) വി. റീത്തായുടെ ഭർത്താവിന്റെ പേര്?

(8) റീത്തായെ വാഴ്ത്തപ്പെട്ടവളായി പ്രഖ്യാപിച്ച മാർപാപ്പ?

(9) റീത്തായെ വിശുദ്ധയായി പ്രഖ്യാപിച്ച മാർപാപ്പ?

(10) വി. റീത്തായുടെ അഴുകാത്ത ശരീരം സൂക്ഷിച്ചിരിക്കുന്ന ബസലിക്ക സ്ഥിതിചെയ്യുന്ന സ്ഥലം?

| | | | | | | |
|---|---|---|---|---|---|---|
| 3 | | 9 | | | 8 | 7 |
| 4 | | | 6 | 10 | | |
| | | XIII | | | | |
| 1 | | | നി | | | |
| 2 | | | | | VIII | |
| 5 | | | | | | |

**കഴിഞ്ഞ ലക്കത്തിലെ ഉത്തരം**

| | | | | | |
|---|---|---|---|---|---|
| 6 ജ | റെ | മി | യ | 12 ശി | |
| | 3 ഒ | ലി | വു | മ | ല |
| 7 പ്ര | ത്തോ | റി | യം | യോ | |
| 10 ശ | താ | ധി | 13 പ | ൻ | 14 നി |
| 2 യു | ദാ | സ് | ത്രോ | | ക്കോ |
| 1 ക | യ്യാ | ഫാ | സ് | | ദേ |
| 4 ഗ | ത് | സെ | മ | നി | മോ |
| ലീ | | 11 ഹേ | റോ | ദേ | സ് |
| ലി | 5 ദൈ | വ | ദു | ഷ | ണം |
| യാ | 8 ത | ല | യോ | ടി | ടം |
| 9 അ | രി | മ | ത്തി | യ | |

## കഴിഞ്ഞ ലക്കത്തിലെ വിജയി

**ആൻമരിയ എസ്.ജെ**

**ഇടവക : വെള്ളൂർകോണം**

**ജില്ല : നെടുമങ്ങാട്**

# എന്റെ സ്വന്തം മാർ ഈവാനിയോസ് പിതാവ്

ഉണ്ണി അമ്മയമ്പലം









ഗുരോ, എനിക്കീ ആശ്രമത്തെപ്പറ്റിയും, ഇവിടുത്തെ രീതികളെ പറ്റിയും അറിയുവാൻ വളരെ ആഗ്രഹമുണ്ട്.

അത് വളരെ നല്ല കാര്യം തന്നെ. താങ്കളെ സ്വാഗതം ചെയ്യുന്നു. എത്ര ദിവസം വേണമെങ്കിലും താങ്കൾക്ക് ഇവിടെ താമസിക്കാം.

ഇനി രവീന്ദ്രനാഥ ടാഗോറിന്റെ ശാന്തിനികേതനിലും ഗാന്ധിജിയുടെ സബർമതിയിലും പോകണം.

ഭാരതീയ സന്യാസത്തിന്റെ സ്വഭാവത്തിന് ഒത്തവിധം ഒരാശ്രമം സ്ഥാപിക്കണം. അതാണെന്റെ ആഗ്രഹം.

ഫാദറിന്റെ ഈ കാഴ്ചപ്പാടുകൾ വളരെ പ്രശംസനീയമാണ്. ഇത് ഇന്നല്ലെങ്കിൽ നാളെ ലോകം അംഗീകരിക്കും. തീർച്ച.

തയ്യാറാക്കിയത് : സി. ജോവിറ്റ തെരേസ് ഡി.എം

1. എത്രയും ദയയുള്ള മാതാവേ എന്ന പ്രാർത്ഥന രചിച്ച വിശുദ്ധൻ?

വി. ബർണാഡ്

2. മറിയത്തെ രണ്ടാം ഹവ്വാ എന്ന് ചരിത്രത്തിൽ ആദ്യം വിശേഷിപ്പിച്ചതാര്?

വി. ജസ്റ്റിൻ

3. മറിയത്തിന്റെ ദൈവമാതൃത്വവുമായി ബന്ധപ്പെട്ട പാഷണ്ഡത ഏത്?

നെസ്റ്റോറിയനിസം

4. ക്രൈസ്തവ വിശ്വാസത്തിന്റെ അടിസ്ഥാനം എന്താണ്?

യേശുവിന്റെ ഉയിർപ്പ്

5. വത്തിക്കാനിലെ ഏറ്റവും വലിയ നിക്ഷേപമാണ് ജപമാല എന്ന് പറഞ്ഞ മാർപാപ്പ?

എട്ടാം പീയൂസ് മാർപാപ്പ

6. മറിയം ദൈവമാതാവാണന്ന് പ്രഖ്യാപിച്ച അകത്തോലിക്കാ നേതാവ്?

മാർട്ടിൻ ലൂഥർ കിംങ്

7. മറിയത്തെ സ്ത്രീ എന്നു വിളിക്കാത്ത പുസ്തകങ്ങൾ?

ഉത്തമഗീതം, ഉൽപത്തി

8 വിശുദ്ധ ദേവസഹായം പിള്ളയെ വിശുദ്ധനായി പ്രഖ്യാപിച്ചതെന്ന്?

2022 മെയ് 15

9. വിശുദ്ധ ദേവസഹായം പിള്ളയുടെ കബറിടം സ്ഥിതി ചെയ്യുന്നതെവിടെ ?

കോട്ടാർ രൂപത കത്തീഡ്രൽ

10. ഡൽഹി ഗുഡ്ഗാവ് ഭദ്രാസനത്തിന്റെ രണ്ടാമത്തെ ബിഷപ്പ്?

തോമസ് മാർ അന്തോണിയോസ്

വാ
ർ
ത്ത
ക
ൾ

## അധ്യായന വർഷാരംഭം

2022 – 2023 അധ്യായനവർഷം 2022 ജൂൺ 5-ാം തീയതി ആരംഭിക്കും. നഴ്സറി ക്ലാസിലേക്കും, ഒന്നാം ക്ലാസിലേക്കുമുള്ള കുട്ടികളുടെ പ്രവേശനോത്സവം ഏറ്റവും മനോഹരമായി നടത്തുവാൻ ഇടവകകൾ ശ്രദ്ധിക്കണം. അന്നേദിവസം കുട്ടികൾക്കായി പ്രത്യേക പ്രാർത്ഥനയും വി. കുർബാനക്ക് കുട്ടികളും അദ്ധ്യാപകരും മാതാപിതാക്കളും കാഴ്ചവയ്പ് നടത്തേണ്ടതാണ്. ബഹു. വികാരി അച്ചന്മാർ സണ്ടേസ്കൂൾ അധ്യായന വർഷം ഉദ്ഘാടനം ചെയ്യേണ്ടതാണ്.

## പ്രാർത്ഥനാദിനം

സണ്ടേസ്കൂളിന്റെ പുതിയ അധ്യായനവർഷം ആരംഭിക്കുന്നതിന് തലേ ദിവസം (ജൂൺ-4) ഇടവകയിൽ അദ്ധ്യാപകർ ഒരുമിച്ചുകൂടി പ്രാർത്ഥിക്കേണ്ടതാണ്. മതാദ്ധ്യാപകർ ബഹു. വികാരി അച്ചന്റെ നേതൃത്വത്തിൽ അന്നേദിവസം അടുത്ത മതബോധനവർഷത്തിനായുള്ള ഒരുക്കങ്ങൾ നടത്തുന്നതു നന്നായിരിക്കും.

## ജില്ലാ ഡയറക്ടേഴ്സ് ആനീമേറ്റേഴ്സ് മീറ്റിംഗ്

വിശ്വാസപരിശീലന കാര്യങ്ങൾ ആലോചിക്കുന്നതിനും പുതിയ അധ്യായനവർഷ പദ്ധതികൾ പരിചയപ്പെടുത്തുകയും ചെയ്യുന്നതിനായി 2022 മെയ് 6 ന് ജില്ലാ ഡയറക്ടേഴ്സിന്റെയും ആനിമേറ്റേഴ്സിന്റെയും മീറ്റിംഗ് നടത്തി.

## സ്ഥിതിവിവരഫോം

പുസ്തക വിതരണ ദിവസം നൽകുന്ന സ്ഥിതിവിവര ഫോം കൃത്യമായി പൂരിപ്പിച്ച് ജൂൺ 30 ന് മുമ്പ് കേന്ദ്രകാര്യാലയത്തിൽ ഏൽപ്പിക്കേണ്ടതാണ്.

## സ്വാഗതവും നന്ദിയും

പുനലൂർ വൈദിക ജില്ല ഡയറക്ടറായി സേവനം ചെയ്ത ബഹു. അജോ കളപ്പുരക്കലച്ചന് നന്ദി. പുതിയ ഡയറക്ടറായ ബഹു. സാമുവേൽ തോണ്ടുപറമ്പിലച്ചനും കൊട്ടാരക്കര വൈദികജില്ല ഡയറക്ടറായി ചുമതലയേറ്റ ബഹു. സിറിൽ തോമസ് അച്ചനും അടൂർ വൈദികജില്ല ഡയറക്ടറായി ചുമതലയേറ്റ ബഹു. ജോൺ വിളയിൽ അച്ചനും അഞ്ചൽ വൈദികജില്ല ഡയറക്ടറായി ചുമതലയേറ്റ ബഹു. തോമസ് കുറ്റിയിൽ അച്ചനും ഹൃദ്യമായ സ്വാഗതം.

കഴിഞ്ഞ 4 വർഷം മേജർ അതിഭദ്രാസന കാര്യാലയത്തിന്റെ കോർഡിനേറ്റർ ആയി ശുശ്രൂഷ നിർവ്വഹിച്ച് മേരിമക്കൾ സന്യാസിനി സമൂഹത്തിന്റെ സെന്റ് മേരീസ് പ്രെവിൻസിലെ ആസ്പിരൻസ് മിസ്ട്രസായി നിയമിതയായിരിക്കുന്ന ബഹു. സിസ്റ്റർ അജ്ഞന ഡി. എം ന് ഹൃദയം നിറഞ്ഞ നന്ദിയും പുതിയ നിയമനത്തിൽ ആശംസകളും നേരുന്നു.

വാ
ർ
ത്ത
ക
ൾ

## സൺണ്ടേസ്കൂൾ അധ്യാപക പരിശീലന ക്ലാസ്സ്

എൽ.കെ.ജി മുതൽ 12 വരെയുള്ള ക്ലാസ്സുകളിൽ പഠിപ്പിക്കുന്ന മതാദ്ധ്യാപകരുടെ പരിശീലന ക്ലാസ്സുകൾ അടൂർ, അഞ്ചൽ, പുനലൂർ, കൊട്ടാരക്കര, കിളിമാനൂർ, നെടുമങ്ങാട് ,തിരുവനന്തപുരം എന്നി വൈദീകജില്ലകളിൽ നടത്തപ്പെട്ടു.

റവ. ഫാ. ഗീവർഗീസ് എഴിയത്ത്, റവ ഫാ. ജോസഫ് പൂവത്തുംതറയിൽ, റവ ഫാ. ഗീവർഗീസ് ചാങ്ങവീട്ടിൽ റവ ഫാ. തോമസ് കുറ്റിയിൽ എന്നീ വൈദികർ ക്ലാസ്സുകൾ നയിച്ചു. 7 വൈദിക ജില്ലകളിൽ നിന്നായി 1400 ൽ പരം മതാദ്ധ്യാപകർ പരിശീലന ക്ലാസ്സുകളിൽ സംബന്ധിച്ചു.

## M.B.O.C 2022

'സഭയാകുകയെന്നാൽ' എന്ന വിഷയം അടിസ്ഥാനമാക്കി മെയ് 9 മുതൽ 27 വരെ നമ്മുടെ അതിരൂപതയിലെ 55 സെന്ററുകളിലായി M.B.O.C നടത്തപ്പെട്ടു. ക്യാമ്പുകൾക്ക് ബഹുമാനപ്പെട്ട മേജർ സെമിനാരി ബ്രദേഴ്സ്, സിസ്റ്റേഴ്സ്, മതാദ്ധ്യാപകർ എന്നിവർ നേതൃത്വം നൽകി. എല്ലാ വൈദികജില്ലകളിലെയും M.B.O.C നടന്ന ഇടവകകൾ മേജർ അതിഭദ്രാസന ഡയറക്ടർ ബഹു. ഫാ. ജോൺസൺ പുതുപ്പറമ്പിൽ സന്ദർശിക്കുകയും വിലയിരുത്തുകയും ചെയ്തു.

# അധ്യാപക പരിശീലന ക്ലാസ്സുകൾ



















തിരുവനന്തപുരം മേജർ അതിഭദ്രാസന
വിശ്വാസ പരിശീലന കാര്യാലയ
ആനിമേറ്ററായി സ്തുത്യർഹമായ ശുശ്രൂഷ നിർവഹിച്ച

**ബഹു. സിസ്റ്റർ അഞ്ജ്ജന ഡി. എം. ന്**

# ഹൃദയപൂർവ്വമായ നന്ദി...



തിരുവനന്തപുരം മേജർ അതിഭദ്രാസന
വിശ്വാസ പരിശീലന കാര്യാലയത്തിന്റെ പുതിയ
ആനിമേറ്ററായി നിയമിക്കപ്പെട്ട

## ബഹു. സി. ജോവിറ്റ ഡി. എം. ന്

# ഹൃദ്യമായ സ്വാഗതം....

